# അറബി സാഹിത്യം-ലത്തീനമേരിക്കയിൽ

കോന്നിയൂർ നരേന്ദ്രനാഥ്

ഒരു ഭാഷയ്ക്ക് അതിൻെറ ജന്മദേശം വിട്ട് അന്യസ്ഥലങ്ങളിൽ സ്വാധീനവും വളർച്ചയും ഉണ്ടാകുന്നതു് അപൂർവ്വമല്ല. സാധാരണമായി ഈ വിധത്തിലുള്ള വളർച്ചയും വികാസവും സംഭവിക്കുന്നതു് അന്യദേശങ്ങളിൽ രാഷ്ട്രീയമായ ആധിപത്യം സ്ഥാപിതമാകുന്നതിലൂടെയാണ്. ആധുനിക കാലത്തെ അനുഭവങ്ങൾ ഇംഗ്ലീഷ്, സ്പാനിഷ്, ഫ്രഞ്ച് തുടങ്ങിയ ഭാഷകളുടെ കാര്യത്തിൽ കണ്ടെത്താം. ഇവയൊക്കെ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ വേരുറപ്പിക്കുന്നതിനിടവന്നതു്, സാമ്രാജ്യത്തിൻെറ വളർച്ചകൊണ്ടുതന്നെ. ചിലപ്പോൾ കുടിയേററക്കാരുടെ കൂട്ടതൽ കൊണ്ടും ഒരു ഭാഷയ്ക്ക് അന്യദേശങ്ങളിൽ സ്വാധീനവും വളർച്ചയും വന്നെന്നുവരാം. അറബി സാഹിത്യത്തിൻ്റെ ശക്തിമത്തായ ഒരംശം ലത്തീനമേരിക്കൻ മേഖലയിലുണ്ടായതു് ഇപ്രകാരമാണ്. ആ പ്രദേശത്തു് അറബിസാഹിത്യത്തിനു് സ്വാധീനമുണ്ടെന്നു് പലരും അറിഞ്ഞിട്ടു തന്നെയില്ലെന്നുള്ളതാണു് സത്യം!

നൂററാണ്ടുകൾക്കു മുമ്പ്, അറബി-സ്പാനിഷ് വംശജർ ലത്തീനമേരിക്കൻ പ്രദേശങ്ങളിൽ കുടിയേറുകയുണ്ടായി. ഇന്നും അവരുടെ പിൻമുറക്കാരുടെ സംഖ്യ കുറവല്ല. ഉദാഹരണത്തിനു് ബ്രസീൽ, ആർജൻറിന എന്നിവിടങ്ങളിൽ ചൂണ്ടിക്കാണിക്കട്ടെ. ബ്രസീലിൽ 5,000,000 ആണ് അവരുടെ എണ്ണം. ആർജൻറിനയിൽ 1,500,000 വരും!

ആധുനിക അറബിസംസ്കാര നവോത്ഥാനപ്രസ്ഥാനംതന്നെ (**Nahdra**) ആ മേഖലയിൽ രൂപം പ്രാപിച്ചിട്ടുള്ളതും ഇവിടെ പ്രസക്തമാണ്. ഇതിനു് മുഖ്യമായി ഉത്തരവാദിത്വവും കാരണവും വഹിക്കുന്നതു്, 1850–1860 കാലഘട്ടത്തിൽ ഇററലിയിലൂടെ, അറബി ലത്തീനമേരിക്കയിൽ–പ്രത്യേകിച്ച് മുകളിൽപറഞ്ഞരാജ്യങ്ങളിൽ–ചെന്നുചേന്ന കുടിയേററമാണ്. അറബി ഭാഷയിലുള്ള വാത്താപത്രികകൾ, അവിടത്തെ വൻനഗരങ്ങളായ റിയോ ഡി ജനീറിയോ (**Rio de Janeiro**) ബ്യൂനോസ് എറീസ് (**Buenos Aires**) എന്നിവിടങ്ങളിലും മററും പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങി. ഈ കാലഘട്ടത്തിൽ, അറബിരാജ്യങ്ങളിൽ ഇത്തരത്തിലുള്ള ഒരൊററ പ്രസിദ്ധീകരണം പോലുമുണ്ടായിരുന്നില്ല.

ലത്തീനമേരിക്കയിലെ ആദ്യത്തെ അറബി വത്തമാനപത്രം റിയോഡിജനീറിയോയിൽ 1896-ൽ പുറത്തുവന്നു. അൽറക്കീബ് (**Al-Rakhib**) എന്നായിരുന്നു അതിൻെറ പേർ. അതിനുശേഷം 1940-വരെയുള്ള കാലത്തു് ആകെ മുന്നൂററി തൊണ്ണൂറു അറബിമാസികകളും ദിനപത്രങ്ങളും മററും അവിടെ പ്രത്യക്ഷപ്പെട്ടിട്ടുണ്ട്! ഇവയിലധികവും ആരംഭിച്ചതു് ആർജൻ്റീനയിലും ബ്രസീലിലുമായിരുന്നു. ചിലി, വെനീസ്വേല (**Venezuela**) കൊളംബിയ തുടങ്ങിയ രാജ്യങ്ങളിലും ഉണ്ടായിട്ടുണ്ട് ഇവ.

കുടിയേററക്കാരുടെ പിൻമുറക്കാർക്ക്, പഴയ സാംസ്കാരിക പൈതൃകം പരിപാലിക്കുന്നതിനും പുഷ്ടിപ്പെടുത്തുന്നതിനും, പലകാരണങ്ങളിൽ കാര്യമായി തീവ്രമായ താല്പര്യമില്ലാതായതോട്ടുകൂടി പലതും പ്രസിദ്ധീകരണമവസാനിപ്പിച്ചു. മുമ്പ് 250 വാർത്താപത്രികകളുണ്ടായിരുന്നിടത്ത് ഇന്ന് അഞ്ചെണ്ണമേയുള്ളെന്നാണ് കണക്ക്! ഇതു് ആർജന്റീനയിലെ സ്ഥിതിയാണ്. ബ്രസീലിലെ കഥയും വളരെ ഭിന്നമല്ല. അവശേഷിക്കുന്നവ സാംസ്കാരികവും സാഹിത്യപരവുമായ അവലോകനങ്ങളിലാണ് ശ്രദ്ധിക്കുന്നതു്. വർത്തമാനപത്രങ്ങൾ അപൂർവ്വംതന്നെ.

ആനുകാലികപ്രസിദ്ധീകരണങ്ങളുടെ സ്ഥാപകരധികവും ഗദ്യകാരന്മാരോ കവികളോ ആയ സാഹിത്യപ്രേമികളാണ്. ലത്തീനമേരിക്കൻ മേഖലയിലെ ഏതാണ്ട നൂറോളം അറബിക്കവികളുടെ ഒരു പട്ടിക-ജീവചരിത്ര വിവരങ്ങളും കൃതികളും മററു പ്രസക്തങ്ങളായ വസ്തുതകളുമടക്കം-ഈ അടുത്തകാലത്തു് തയ്യാറാക്കിയിട്ടുള്ളതായിഒരു വാർത്ത കാണുകയുണ്ടായി. അവർ സ്വീകരിച്ച രാജ്യങ്ങളുടെ ചരിത്രവും സംസ്കാരപാരമ്പര്യവും അന്തരീക്ഷവും ഉൾക്കൊണ്ടും അവ വിഷയമാക്കിയുമാണ് ഗദ്യകാരന്മാരധികവും സാഹിത്യപ്രവർത്തനം നടത്തുന്നതു്. ലത്തീനമേരിക്കൻ നാട്ടുകളിലെ വസ്തുനിഷ്ഠമായ വിവരങ്ങൾ അറബിദേശങ്ങളിൽ ലഭ്യമാക്കുന്നതിന്ന് ഇവരുടെ സാഹിത്യസംഭാവനകൾ വളരെ സഹായിക്കുന്നുണ്ടു്.

സംസ്കാരങ്ങളെ തമ്മിൽ ബന്ധിക്കുന്ന ഈ സാഹചര്യം കാരണം, യൂറോപ്യന്മാർക്ക് പരിചിതരാകുന്നതിനുമുമ്പു്, പല ലത്തീനമേരിക്കൻ ഗ്രന്ഥകാരന്മാരും അറബിനാട്ടുകളിൽ അറിയപ്പെട്ടുന്നവരായിത്തീർന്നിട്ടുണ്ട്. റൂബൻ ഡാറിയോ (Ruben Dario) ലീയോപോൾഡോ ലൂഗോണസ് (Leopoldo Lugones) ജോസ് ഹെർനാൻഡസ് (Jose Hernandez) റിക്കാർഡോ ഗീറാൽഡസ് (Ricardo Guiraldes) ഗീമാറേസ് റോസാ (Guimaraes Rosa) കാസ്രോ ആൽവെസ് (Castro Alves) തുടങ്ങിയവരുടെകൃതികളുടെ ആദ്യത്തെതർജ്ജമ അറബിഭാഷയിലാണുണ്ടായതു് എന്ന വസ്തുത ഇവിടെ സ്മരിക്കട്ടെ. ഇവരിൽ പലതും വിശുദ്ധ ഖുറാൻ ഭാഷാന്തരപ്പെടുത്തി, സ്പാനീഷിലാക്കി, പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. കൂടാതെ അറബിയിലെ ശാശ്വതകവികളായ അബുനുവാസ് (Abu-Nuwas) എൽ മുടാനബി (El-Mutanabi) തുടങ്ങിയവരുടെ കൃതികളും, ഇതിൽ ചിലർ സ്പാനീഷിലാക്കിയിരിക്കുന്നു! 1890-1940-കാലഘട്ടത്തിലെ കാര്യങ്ങൾ മാത്രമേ ഇവിടെ സൂചിപ്പിച്ചിട്ടുള്ളു.

രണ്ടുലോകങ്ങൾ തമ്മിലുള്ള സമ്പർക്കത്തിലൂടെ ഗണ്യമായി സാംസ്കാരിക സമ്പത്തു വർദ്ധിപ്പിക്കുവാൻ ആധുനിക കാലത്തു് ഇടയായിട്ടില്ലെന്നുള്ള സത്യം ഇവിടെ വിസ്മരിക്കുന്നില്ല. ഇന്നു ജീവിച്ചിരിപ്പുള്ള സാഹിത്യകാരന്മാരിൽ ഗ്രേഷ്യാ മാർക്വസ് (Gracia Manque)ന്റെ കൃതികൾ മാത്രമേ അറബിയിൽ തർജ്ജമചെയ്യപ്പെട്ടിട്ടുള്ളു. ആധുനിക അറബിക്കവിതകളുടെ തർജ്ജമകൾ സ്പാനീഷിൽ കിട്ടാനുമില്ല! ഇന്നു് ഈ രംഗത്തു് എന്തെങ്കിലും പ്രവർത്തിക്കുന്നതു് മഡ്രീഡിലുള്ള ഹിസ്പാനോ അറബി ഇൻസ്റ്റിട്യൂട്ട് (Hispano Arab Institute, Madrid) മാത്രമാണ്.

